| 07–03–2014 | പ്രഭാതമുരളി | ഓം ശാന്തി | ബാപ്ദാദ | മധുബന്‍ |
|---|---|---|---|---|

**മധുരമായ കുട്ടികളേ – സ്വയം ആത്മാവാണ് പരസ്പരം സഹോദരങ്ങളാണ് എന്ന് മനസ്സിലാക്കി പരസ്പരം ആത്മീയ സ്നേഹം വെക്കൂ, സതോപ്രധാനമാകണമെങ്കില്‍ ആരുടേയും കുറവുകളെ കാണാതിരിക്കൂ.**

ചോദ്യം –എന്തിന്റെ ആധാരത്തിലാണ് ബാബയില്‍ നിന്നു ഓരോ ചുവടിലും സമ്പത്തെടുക്കാന്‍ സാധിക്കുക ?

ഉത്തരം –ബാബയില്‍ നിന്ന് ഓരോ ചുവടിലും സമ്പത്തെടുക്കുന്നതിന് ഓര്‍മ്മയുടെ യാത്രയില്‍ ഇരിക്കൂ. ഒരു ബാബയല്ലാതെയുള്ള മറ്റെല്ലാ കാര്യങ്ങളും മറക്കൂ. ഇന്നയാള്‍ ഇങ്ങിനെ ചെയ്യുന്നു, അവര്‍ ഇങ്ങിനേയാണ്......ഈ കാര്യങ്ങളില്‍ സമയം പാഴാക്കാതിരിക്കൂ. ലക്ഷ്യസ്ഥാനം വളരെ ഉയര്‍ന്നതാണ് അതിനാല്‍ സദാ സതോപ്രധാനമാകുന്നതിനുള്ള ലക്ഷ്യം വെക്കൂ. ബാബയുടെ സ്നേഹത്തില്‍ പ്രകാശിച്ചുകൊണ്ടിരിക്കൂ, സ്വയം സൂക്ഷ്മ പരിശോധന ചെയ്യൂ എങ്കില്‍ മുഴുവന്‍ സമ്പത്തും എടുക്കാന്‍ സാധിക്കും.

ഓംശാന്തി. ഇപ്പോള്‍ ഏത് കുട്ടികളാണോ ഇവിടെ ഇരിക്കുന്നത് അവര്‍ക്കറിയാം പരിധിയില്ലാത്ത അച്ഛന്‍ വീണ്ടും സതോപ്രധാനമാക്കിക്കൊണ്ടിരിക്കുന്നു എന്ന്, സ്വയം ആത്മാവാണ് പരസ്പരം സഹോദരങ്ങളാണ് എന്ന മുഖ്യമായ യുക്തിയാണ് പറഞ്ഞു തന്നുകൊണ്ടിരിക്കുന്നത്. നിങ്ങള്‍ പരസ്പരം വളരെ വളരെ ആത്മീയ സ്നേഹം ഉണ്ടാക്കേണ്ടതുണ്ട് എന്ന മുഖ്യ ശിക്ഷണമാണ് നല്‍കിക്കൊണ്ടിരിക്കുന്നത്. ആദ്യം നിങ്ങളങ്ങിനെ ആയിരുന്നു ഇപ്പോഴല്ല. മൂലവതനത്തില്‍ സ്നേഹത്തിന്റെ കാര്യമുണ്ടായിരുന്നില്ല. അതിനാല്‍ പരിധിയില്ലാത്ത അച്ഛന്‍ വന്ന് ശിക്ഷണം നല്‍കുന്നു കുട്ടികളേ, ഇപ്പോള്‍ ചെയ്ത് ചെയ്ത് സമയം പൊയ്ക്കൊണ്ടിരിക്കുന്നു. ദിവസം, മാസം, വര്‍ഷം എല്ലാം പൊയ്ക്കൊണ്ടിരിക്കുന്നു. നിങ്ങള്‍ ഈ ലക്ഷ്മീ നാരായണനായിരുന്നു എന്ന് ബാബ പറഞ്ഞിട്ടുണ്ട്, ആരാണ് നിങ്ങളെ ഇങ്ങിനെ ആക്കിയത്? ബാബ. നിങ്ങളെങ്ങിനെ താഴേയ്ക്കിറങ്ങി വന്നു എന്നും ബാബ പറഞ്ഞിട്ടുണ്ട്. മുകളില്‍ തുടങ്ങി താഴേയ്ക്കിറങ്ങി ഇറങ്ങി സമയം പൊയ്ക്കൊണ്ടിരിക്കുന്നു. ആ ദിവസം പോയി, മാസം പോയി, വര്‍ഷം പോയി, സമയം പോയി. ആദ്യം നമ്മള്‍ സതോപ്രധാനമായിരുന്നു എന്ന് നിങ്ങള്‍ക്കറിയാം. നമ്മുക്ക് പരസ്പരം വളരെ സ്നേഹമുണ്ടായിരുന്നു എന്നും. ബാബ നമ്മള്‍ എല്ലാ സഹോദരര്‍ക്കും ശിക്ഷണം നല്‍കി, നിങ്ങള്‍ സഹോദരങ്ങള്‍ക്ക് പരസ്പരം വളരെ സ്നേഹമുണ്ടാകണം. ഞാന്‍ നിങ്ങളുടെ അച്ഛനാണ്. എത്ര സ്നേഹത്തോടെ ഞാന്‍ നിങ്ങളെ സംരക്ഷിക്കുന്നു. നിങ്ങളെ തമോപ്രധാനത്തില്‍ നിന്നും സതോപ്രധാനമാക്കുന്നു. നിങ്ങളുടെ ഉദ്ദേശ്യ ലക്ഷ്യം തന്നെ സതോപ്രധാനമാകുക എന്നതാണ്. എത്രത്തോളം നമ്മള്‍ സതോപ്രധാനമാകുന്നുവോ അത്രയും സന്തോഷമുണ്ടാകും എന്നും മനസ്സിലാക്കുന്നു. നമ്മള്‍ സതോപ്രധാനമായിരുന്നു. നമ്മള്‍ സഹോദരങ്ങള്‍ പരസ്പരം വളരെ സ്നേഹത്തോടെ വസിച്ചിരുന്നു. നമ്മള്‍ ദേവതകള്‍ പരസ്പരം വളരെ സ്നേഹത്തോടെ നടന്നിരുന്നു എന്ന് ഇപ്പോള്‍ ബാബയിലൂടെ നമ്മള്‍ മനസ്സിലാക്കി. ഈ ദേവതമാര്‍ക്കും, സ്വര്‍ഗ്ഗത്തിനും വളരെ മഹിമയുണ്ട്. നിങ്ങളും സ്വര്‍ഗ്ഗത്തില്‍ വസിച്ചിരുന്നവരായിരുന്നു. പിന്നീട് ഇപ്പോള്‍ ചെയ്ത് ചെയ്ത് താഴേക്കിറങ്ങിപ്പോയി. ഒന്നാം തീയ്യതിയില്‍ തുടങ്ങി ഇന്ന് 5000 വര്‍ഷത്തില്‍ ബാക്കി കുറച്ച് വര്‍ഷങ്ങളുണ്ട്. ആരംഭം മുതല്‍ നിങ്ങള്‍ എങ്ങിനേയുള്ള പാര്‍ട്ടഭിനയിച്ച് വരുന്നു, ഇവയെല്ലാം ബുദ്ധിയിലുണ്ട്. ഇപ്പോള്‍ ദേഹാഭിമാനം കാരണം പരസ്പരം ആ സ്നേഹമില്ല. പരസ്പരം കുറവുകള്‍ കണ്ടെത്തിക്കൊണ്ടിരിക്കുന്നു. ഇന്നയാള്‍ ഇങ്ങിനേയാണ്....... ദേഹീ അഭിമാനിയായിരുന്നപ്പോള്‍ ഇങ്ങിനെ ആരുടെ കുറവുകളേയും കണ്ടെത്തിയിരുന്നില്ല. പരസ്പരം വളരെ സ്നേഹമായിരുന്നു. ഇപ്പോള്‍ വീണ്ടും ആ അവസ്ഥ ധാരണ ചെയ്യണം. ഇവിടെ പരസ്പരം ആ ദൃഷ്ടിയിലൂടെ കാണുന്നതിനാല്‍ പരസ്പരം കലഹിച്ചു കൊണ്ടിരിക്കുന്നു. വീണ്ടും ഈ വിഘ്നം എങ്ങിനെ ഉണ്ടായി? കുട്ടികളേ നിങ്ങള്‍ തന്നെയായിരുന്നു സതോപ്രധാന പൂജ്യദേവീ ദേവതമാര്‍ എന്നും ബാബ മനസ്സിലാക്കി ത്തരുന്നു. പിന്നീട് പതുക്കെപ്പതുക്കെ താഴേക്കിറങ്ങി ഇറങ്ങി നിങ്ങള്‍ തമോപ്രധാനമാകുന്നു. നിങ്ങള്‍ എത്ര മധുരമായിരുന്നു. ഇപ്പോള്‍ വീണ്ടും അങ്ങിനെ മധുരമാകൂ. നിങ്ങള്‍ സുഖദായിയായിരുന്നു, ഇപ്പോള്‍ ദു:ഖദായിയായി മാറി. രാവണരാജ്യത്തില്‍ പരസ്പരം ദു:ഖം നല്‍കി കാമകഠാരി ചലിപ്പിക്കുന്നു. സതോപ്രധാനമായിരുന്നപ്പോള്‍ കാമകഠാരി ചലിപ്പിച്ചിരുന്നില്ല. നിങ്ങളിലെ ഈ 5 വികാരങ്ങള്‍ എത്ര വലിയ ശത്രുവാണ്. ഇത് വികാരീ ലോകമാണ്. ഏതിനേയാണ് രാമരാജ്യം എന്ന് പറയുന്നത്, ഏതിനേയാണ് രാവണരാജ്യം എന്ന് പറയുന്നത് എന്നും നിങ്ങള്‍ക്കറിയാം. ഇപ്പോള്‍ സത്യയുഗം, ത്രേതാ, ദ്വാപരം എല്ലാം പൂര്‍ത്തിയായി. ഇനി കലിയുഗവും പൂര്‍ത്തിയാകാനുള്ളതാണ്. നിങ്ങളും സതോപ്രധാനത്തില്‍ നിന്ന് തമോപ്രധാനമായിരിക്കുന്നു. നിങ്ങളുടെ ആത്മീയ സന്തോഷവും പോയി.

നിങ്ങളുടെ ആയുസ്സും ചെറുതായി. ഇപ്പോൾ ഞാൻ വന്നിരിക്കുന്നു. തീർച്ചയായും നിങ്ങളെ സതോപ്രധാനമാക്കും. നിങ്ങൾ തന്നേയാണ് പതിതപാവനാ വരൂ എന്ന് വിളിച്ചത്. 5000 വർഷത്തിന് ശേഷം, സംഗമയുഗം വരുമ്പോൾ ഞാൻ വരുന്നു എന്ന് ബാബ മനസ്സിലാക്കി ത്തരുന്നു. ഇപ്പോൾ നിങ്ങൾ സ്വയം ആത്മാവെന്ന് മനസ്സിലാക്കി ബാബയെ ഓർമ്മിക്കൂ. എത്രത്തോളം ഓർമ്മിക്കുന്നുവോ അത്രയും കുറവുകൾ പുറത്ത് പോയിക്കൊണ്ടിരിക്കും. നിങ്ങൾ സതോപ്രധാനമായിരുന്നപ്പോൾ നിങ്ങളിൽ യാതൊരു വിധ ദുർബ്ബലതകളും ഉണ്ടായിരുന്നില്ല. നിങ്ങൾ സ്വയം ദേവീ ദേവീതമാർ എന്ന് വിളിച്ചിരുന്നു. ഇപ്പോൾ ആ ദുർബ്ബലതകളെ എങ്ങിനെ പുറത്ത് കളയും? ആത്മാവിൽത്തന്നെയാണ് അശാന്തിയുണ്ടാകുന്നത്. ഇപ്പോൾ ഞാൻ എന്തുകൊണ്ട് അശാന്തമാകുന്നു എന്ന് പരിശോധിക്കൂ. നമ്മൾ സഹോദരങ്ങളായിരുന്നപ്പോൾ വളരെ സ്നേഹമായിരുന്നു. ഇപ്പോൾ അതേ അച്ഛൻ വീണ്ടും വന്നിരിക്കുന്നു. സ്വയം ആത്മാവാണ് പര സ്പരം സഹോദരങ്ങളാണ് എന്ന് മനസ്സിലാക്കൂ എന്ന് പറയുന്നു. പരസ്പരം സ്നേഹം വെക്കൂ. ദേഹാഭിമാനത്തിൽ വരുന്നതുകൊണ്ട് പരസ്പരം ദുർബ്ബലതകൾ കാണുന്നു. ബാബ പറയുന്നു നിങ്ങൾ ഉയർന്ന പദവി നേടുന്നതിനുവേണ്ടി സ്വന്തം പുരുഷാർത്ഥം ചെയ്യൂ. നമ്മെ സമ്പൂർണ്ണമാക്കുന്ന സമ്പത്ത് നമ്മുക്ക് ബാബയാണ് തന്നത് എന്ന് നിങ്ങൾക്കറിയാം. ഇപ്പോൾ വീണ്ടും ബാബ വന്നിരിക്കുന്നു എങ്കിൽ എന്തുകൊണ്ട് ആ ബാബയുടെ മതമനുസരിച്ച് നടന്ന് വീണ്ടും പൂർണ്ണമായ സമ്പത്തെടുത്തുകൂടാ. നമ്മൾ തന്നെയായിരുന്നു ദേവതമാർ പിന്നീട് 84 ജന്മമെടുത്തു.

നിങ്ങൾ മധുര മധുരമായ കുട്ടികൾ എത്ര ദൃഢതയുള്ളവരായിരുന്നു. യാതൊരു അഭിപ്രായ വ്യത്യാസവും ഉണ്ടായിരുന്നില്ല. ആരുടെ നിന്ദയും ചെയ്തിരുന്നില്ല. ഇപ്പോൾ ചെറിയ ചെറിയ ദുർബ്ബലതകൾ ഉണ്ട് അവയെല്ലാം പുറത്ത് കളയണം. നമ്മളെല്ലാം സഹോദരരാണ്. ഒരു ബാബയെത്തന്നെ ഓർമ്മിക്കണം. ഞങ്ങൾക്ക് സതോപ്രധാനമാകണം എന്നതിൽ മാത്രം ശ്രദ്ധവെയ്ക്കൂ. ഇന്നയാൾ ഇങ്ങിനേയാണ്, ഇവർ ഇങ്ങിനെ ചെയ്തു – ഈ കാര്യങ്ങളെല്ലാം മറക്കണം. ബാബ പറയുന്നു ഇവയെല്ലാം ഉപേക്ഷിക്കൂ, സ്വയം ആത്മാവെന്ന് മനസ്സിലാക്കൂ. ഇപ്പോൾ സതോപ്രധാനമാകുന്നതിന് വേണ്ടി പുരുഷാർത്ഥം ചെയ്യൂ. ദേഹാഭിമാനത്തിൽ വരുന്നതുകൊണ്ട് തന്നേയാണ് അവഗുണങ്ങൾ കാണുന്നത്. സ്വയം ആത്മാവെന്ന് മനസ്സിലാക്കി ബാബയെ ഓർമ്മിക്കൂ. സഹോദരങ്ങളാണ് എന്ന ദൃഷ്ടിയുണ്ടെങ്കിൽ ഗുണങ്ങൾ മാത്രം കാണും. എല്ലാവരേയും ഗുണവാനാക്കുന്നതിനുള്ള പരിശ്രമം ചെയ്യൂ. തലതിരിഞ്ഞ യാതൊന്നും ചെയ്യരുത്. ചിലർ തമോ അഥവാ രജോപ്രധാനമാണ്, അതിനാൽ തീർച്ചയായും അവരുടെ പെരുമാറ്റം അങ്ങിനെതന്നെയായിരിക്കും എന്ന് മനസ്സിലാക്കുന്നു. ഏറ്റവും കൂടുതൽ ഗുണമുള്ളത് ബാബയിലാണ്. അതിനാൽ ആ ബാബയിൽ നിന്ന് തന്നെ ഗുണം ഗ്രഹിക്കൂ, മറ്റെല്ലാ കാര്യങ്ങളും ഉപേക്ഷിക്കൂ. അവഗുണങ്ങളെ ഉപേക്ഷിച്ച്, ഗുണം ധാരണ ചെയ്യൂ. ബാബ എത്ര ഗുണവാനാക്കിത്തീർക്കുന്നു. നിങ്ങൾ കുട്ടികളും എനിക്ക് സമാനം ഗുണവാനാകണം എന്ന് പറയുന്നു. ബാബ സുഖദായിയാണ്. നമ്മുക്കും സുഖദായിയാകണം. ഞങ്ങൾക്ക് സതോപ്രധാനമാകണം എന്ന നിശ്ചയമുണ്ടാകണം. മറ്റ് കാര്യങ്ങളൊന്നും കേൾക്കരുത്, നിന്ദ ചെയ്യരുത്. എല്ലാവരിലും എന്തെങ്കിലും ദുർബ്ബലതയുണ്ട്. മനസ്സിലാക്കാൻ സാധിക്കാത്തതായിരിക്കും ദുർബ്ബലതകളും. ഇവരിൽ ദുർബ്ബലതകളുണ്ടെന്ന് മറ്റുള്ളവർ മനസ്സിലാക്കും. അവർ സ്വയം വളരെ നല്ലവരെന്ന് കരുതും. എന്നാൽ എന്തെങ്കിലും തലതിരിഞ്ഞ വാക്കുകൾ സംസാരിക്കും. സതോപ്രധാന അവസ്ഥയിൽ ഈ കാര്യങ്ങൾ ഉണ്ടാകുന്നില്ല. ഇവിടെ ദുർബ്ബലതകളുണ്ട്, എന്നാൽ മനസ്സിലാക്കാത്തത് കാരണം സ്വയം മധുരമായി സംസാരിക്കുന്നവർ എന്ന് കരുതുന്നു. ബാബ പറയുന്നു നിങ്ങളേയെല്ലാം മധുരമാക്കി മാറ്റാൻ വേണ്ടി വന്ന ഞാൻ മാത്രമാണ് മധുരമായി സംസാരിക്കുന്നത്. ഇപ്പോൾ അവഗുണങ്ങളെല്ലാം ഉപേക്ഷിക്കൂ. സ്വന്തം നാഡി നോക്കൂ, നമ്മൾ എത്രത്തോളം മധുര മധുരമായ ആത്മീയ അച്ഛനെ സ്നേഹത്തോടെ ഓർമ്മിക്കുന്നുണ്ട്. എത്രമാത്രം സ്വയം മനസ്സിലാക്കുന്നുവോ അത്രയും മറ്റുളളവർക്കും മനസ്സിലാക്കിക്കൊടുക്കുന്നു. ദേഹാഭിമാനത്തിൽ വരുന്നതുകൊണ്ട് യാതൊരു പ്രയോജനവും ഇല്ല. ലോകം തമോപ്രധാനമാണെന്ന മുഖ്യമായ കാര്യം മനസ്സിലാക്കി ക്കൊടുക്കണം. സതോപ്രധാനമായിരുന്നപ്പോൾ ദേവതമാരുടെ രാജ്യമായിരുന്നു. ഇപ്പോൾ 84 ജന്മങ്ങളിലെ കണക്ക് തമോപ്രധാനമാക്കിമാറ്റി, ഇപ്പോൾ വീണ്ടും സതോപ്രധാനമാകണം. ഭാരതവാസികൾ തന്നേയാണ് തമോപ്രധാനമാകുന്നത് അവർ തന്നേയാണ് സതോപ്രധാനവും ആകുന്നത്. മറ്റാരേയും സതോപ്രധാനം എന്ന് പറയുക സാധ്യമല്ല. സത്യയുഗത്തിൽ മറ്റ് ധർമ്മങ്ങളൊന്നും ഉണ്ടാകില്ല. ബാബ പറയുന്നു നിങ്ങൾ അനേക തവണ തമോപ്രധാനത്തിൽ നിന്ന് സതോപ്രധാനമായി, ഇപ്പോൾ വീണ്ടും ആകൂ. ശ്രീമതമനുസരിച്ച് നടന്ന് എന്നെ ഓർമ്മിക്കൂ. ചിന്ത മുഴുവൻ ഇതായിരിക്കണം. തലയിൽ പാപം വളരെ ഉണ്ട്, ബാബ ഇപ്പോൾ നമ്മെ ഉണർത്തുന്നു. ദേവതമാരുടെ മുന്നിൽ ചെന്ന് ഞങ്ങൾ വികാരികളാണെന്ന് പറയുന്നു കാരണം ദേവതമാരിൽ പവിത്രതയുടെ ആകർഷണമുണ്ട് അതിനാൽ അവരുടെ മുന്നിൽ ചെന്ന് പറയുന്നു വീട്ടിൽ ചെന്ന് മറക്കുകയും ചെയ്യുന്നു. ദേവതമാരുടെ മുന്നിൽ ചെല്ലുമ്പോൾ സ്വയം വെറുപ്പ് തോന്നുന്നു. വീട്ടിൽ

ചെല്ലുമ്പോൾ യാതൊരു വെറുപ്പുമില്ല. ഇവരെ ആരാണ് ഇങ്ങിനെ ആക്കിയത് എന്ന ചിന്ത പോലും ഉണ്ടാകുന്നില്ല. ഇപ്പോൾ ബാബ പറയുന്നു – ദേവതയാകണമെങ്കിൽ തീർച്ചയായും ഈ പഠിപ്പ് പഠിക്കൂ. ശ്രീമതമനുസരിച്ച് നടക്കേണ്ടതുണ്ട്. ഏറ്റവും ആദ്യം ബാബ പറയുന്നു സ്വയത്തെ സതോപ്രധാനമാക്കണം അതിനാൽ എന്നെ മാത്രം ഓർമ്മിക്കൂ മറ്റ് വഴക്കുകളും ലഹളകളും ഉണ്ടാക്കാതിരിക്കൂ. ഞങ്ങൾക്കിങ്ങനെ ആയിത്തീരണം എന്ന് സ്വയം നിശ്ചയം വെക്കൂ. ബാബ പറയുന്നു നിങ്ങൾ തന്നേയായിരുന്നു ആദിസനാതന ദേവീ ദേവതാ ധർമ്മത്തിലുള്ളവർ പിന്നീട് എവിടെപ്പോയി! 84 ജന്മങ്ങളുടെ കഥയും ഇവരുടേത് തന്നേയാണ് എഴുതിയിട്ടുള്ളത്. ഇപ്പോൾ ഞങ്ങൾക്കങ്ങിനെ ആയിത്തീരണം. ദൈവീക ഗുണം ധാരണ ചെയ്യണം. സഹോദരർ എന്ന് മനസ്സിലാക്കി ബാബയെ ഓർമ്മിക്കണം. ബാബയിൽ നിന്ന് സമ്പത്തെടുക്കണം. നിന്ദയും സ്തുതിയും ചെയ്താണ് വന്നത് എന്നത് ബുദ്ധിയിൽ വരണം. വാസ്തവത്തിൽ സ്തുതിയില്ല, നിന്ദയാണ്. ഒരു ഭാഗത്ത് ആരുടെ മഹിമയാണോ ചെയ്യുന്നത് മറുഭാഗത്ത് അവരുടെതന്നെ നിന്ദയും ചെയ്യുന്നു കാരണം മനസ്സിലാക്കുന്നില്ല, ഒരു ഭാഗത്ത് ബാബയുടെ മഹിമ ചെയ്യുന്നു മറുഭാഗത്ത് സർവ്വവ്യാപീ എന്നും പറയുന്നു. തൂണിലും തുരുമ്പിലും പരമാത്മാവുണ്ട് എന്ന് പറയുന്നതിലൂടെ വിവേക ശൂന്യരായിത്തീർന്നു. വിനാശകാലത്ത് ബുദ്ധി വിപരീതമാകുന്നു അവരുടെ വിനാശമുണ്ടാകുന്നു, വിനാശകാലത്ത് പ്രീതബുദ്ധി വെയ്ക്കുന്നവർ വിജയിക്കുന്നു.

എത്രത്തോളം സാധിക്കുന്നുവോ അത്രയും ബാബയെ ഓർമ്മിക്കുന്നതിന് പരിശ്രമിക്കണം. മുമ്പും ഓർമ്മിച്ചിരുന്നു, എന്നാൽ അത് വ്യഭിചാരീ ഓർമ്മയായിരുന്നു. ധരാളം പേരെ ഓർമ്മിച്ചിരുന്നു. ഇപ്പോൾ ബാബ പറയുന്നു അവ്യഭിചാരീ ഓർമ്മയിൽ ഇരിക്കൂ. എന്നെ മാത്രം ഓർമ്മിക്കൂ. നിങ്ങൾ ഓർമ്മിച്ച് വന്ന ധാരാളം ചിത്രങ്ങൾ ഭക്തിമാർഗ്ഗത്തിലുണ്ട്. ഇപ്പോൾ വീണ്ടും സതോപ്രധാനമാകണം. അവിടെ ഭക്തി മാർഗ്ഗം തന്നെയില്ല അതിനാൽ ഓർമ്മിക്കേണ്ടി വരുന്നില്ല. ബാബ പറയുന്നു നമ്മുക്ക് എങ്ങിനെ സതോപ്രധാനമാകാം എന്ന ലക്ഷ്യം വെക്കൂ. ഈ സൃഷ്ടി ചക്രം എങ്ങിനെ കറങ്ങുന്നു എന്ന ജ്ഞാനം ലഭിച്ചു, അത് സഹജമാണ്. ശരി, ചിലർക്ക് നമ്മൾ എങ്ങിനെ തമോപ്രധാനത്തിൽ നിന്ന് സതോപ്രധാനമാകും എന്ന് മുഖത്തിലൂടെ മനസ്സിലാക്കിക്കൊടുക്കാൻ സാധിക്കുന്നില്ല, എന്നാൽ ബുദ്ധിയിൽ തീർച്ചയായും വരുന്നു, ഇപ്പോൾ തീർച്ചയായും വീണ്ടും സതോപ്രധാനമാകണം. ആർക്കെങ്കിലും സംസാരിക്കാൻ സാധിക്കില്ല എങ്കിൽ പറയും എന്റെ ഭാഗ്യം അത്രയേയുള്ളു. ഭാവിയും ഉണ്ട്. ബാബ വളരെ സഹജമായ ഉപായം പറഞ്ഞുതന്നിട്ടുണ്ട് – ബാഡ്ജ് ഉപയോഗിച്ച് മനസ്സിലാക്കിക്കൊടുക്കുക എളുപ്പമാണ്, ഇത് പരിധിയില്ലാത്ത അച്ഛനാണ്. ഈ അച്ഛനിൽ നിന്നുതന്നെയാണ് സമ്പത്ത് ലഭിക്കുന്നത്. ബാബ തീർച്ചയായും സ്വർഗ്ഗത്തിന്റെ സ്ഥാപന ചെയ്യും. തീർച്ചയായും അത് ഇവിടെത്തന്നേയാണ് ചെയ്യുന്നത്. ശിവജയന്തി എന്നാൽ സ്വർഗ്ഗത്തിന്റെ ജയന്തി. സ്വർഗ്ഗത്തിൽ ദേവീ ദേവതമാരാണ്, അവരെങ്ങിനെ ദേവതയായിത്തീർന്നു? അവർ ഈ പുരുഷോത്തമ സംഗമയുഗത്തിലെ പഠിപ്പിലൂടെ ആയിത്തീർന്നു. നിങ്ങൾ കുട്ടികൾക്ക് ജ്ഞാനം ലഭിച്ചു ഇനി മറ്റുള്ളവർക്കും ഈ ജ്ഞാനം നൽകണം. നിങ്ങളുടേത് സഹജ ജ്ഞാനമാണ്, സഹജ യോഗമാണ്, സഹജമായ സമ്പത്താണ്. എന്നാൽ ഇവിടെ നയാപൈസയുടെ സമ്പത്തുപോലും എടുക്കാത്തവരുമുണ്ട്, കോടികളുടെ സമ്പത്തെടുക്കുന്നവരും ഉണ്ട്. എല്ലാം പഠിപ്പിന്റെ ആധാരത്തിലാണ്. ഓർമ്മയുടെ യാത്രയിലൂടെ മറ്റെല്ലാ കാര്യങ്ങളും മറക്കൂ. ഇവർ ഇങ്ങിനെയാണ്.......ഇതിൽ സമയം പാഴാക്കാതിരിക്കൂ. ലക്ഷ്യം വളരെ ഉയർന്നതാണ്. സതോപ്രധാനമാകുന്നതിൽ തന്നെയാണ് മായ വിഘ്നങ്ങളുണ്ടാക്കുന്നത്. പഠിപ്പിൽ വിഘ്നം ഉണ്ടാക്കുന്നില്ല. ബാബ പറയുന്നു നിങ്ങൾക്ക് എത്ര സ്നേഹമുണ്ട് എന്ന് സ്വയം നോക്കൂ. ബാബയുമായി ഒട്ടിയിരിക്കുന്നത്ര സ്നേഹം വേണം. പഠിപ്പിക്കുന്നത് ബാബയാണ്. ബ്രഹ്മാബാബയുടെ ആത്മാവ് പഠിപ്പിക്കുന്നില്ല, ബ്രഹ്മാബാബയും പഠിക്കുന്നു. ബാബാ അങ്ങ് ഞങ്ങളെ എത്രത്തോളം വിവേകശാലികളാക്കുന്നു. ഉയർന്നതിലും ഉയർന്നത് ബാബയാണ് പിന്നീട് മനുഷ്യ സൃഷ്ടിയിൽ ഞങ്ങളെ എത്ര ഉയർന്നവരാക്കിത്തീർക്കുന്നു. ഇങ്ങിനെ ഉള്ളിൽ ബാബയുടെ മഹിമ ചെയ്യണം. ബാബാ അങ്ങ് എത്ര അത്ഭുതം കാണിക്കുന്നു. ബാബ പറയുന്നു – കുട്ടികളേ, നിങ്ങൾ വീണ്ടും സ്വന്തം രാജ്യമെടുക്കൂ, സന്തോഷത്തോടെ എന്നെ മാത്രം ഓർമ്മിക്കൂ. സ്വയം ചോദിക്കണം – ഞാൻ ബാബയെ എത്ര ഓർമ്മിക്കുന്നു. സന്തോഷം പോലൊരു പോഷകാഹാരമില്ല എന്ന് പറയാറുണ്ട്. ബാബയെ ലഭിക്കുക എന്നതും സന്തോഷമാണ് എന്നാൽ അത്രയും സന്തോഷം കുട്ടികളിൽ കാണുന്നില്ല. ഇല്ലെങ്കിൽ വളരെ സന്തോഷത്തോടെ ഇരിക്കണം എന്ന് വിവേകം പറയേണ്ടതാണ്. ഈ പഠിപ്പിലൂടെ നമ്മൾ രാജാവാകുന്നു. നമ്മൾ പരിധിയില്ലാത്ത അച്ഛന്റെ മക്കളാണ്. പരമമായ ബാബ നമ്മെ പഠിപ്പിക്കുന്നു ബാബ എത്ര കൃപാലുവാണ്, എങ്ങിനെ ഇരുന്ന് നിങ്ങൾ കുട്ടികളെ പുതിയ പുതിയ കാര്യങ്ങൾ കേൾപ്പിക്കുന്നു. മറ്റാരുടെ ബുദ്ധിയിലും ഇല്ലാത്ത പുതിയ പുതിയ കാര്യങ്ങൾ ഇപ്പോൾ നിങ്ങൾ കുട്ടികളുടെ ബുദ്ധിയിലുണ്ട്. ശരി !

വളരെക്കാലത്തെ വേർപാടിന് ശേഷം തിരിച്ച് കിട്ടിയ മധുര മധുരമായ ഓമന സന്താനങ്ങളെ പ്രതി മാതാവും പിതാവുമായ ബാബ്ദാദയുടെ സ്നേഹസ്മരണകളും പുലർകാല വന്ദനവും. ആത്മീയ പിതാവിന്റെ ആത്മീയ കുട്ടികൾക്ക് നമസ്ക്കാരം.

## ധാരണയ്ക്കുള്ള മുഖ്യസാരം -

1) ദേഹീ അഭിമാനീ അവസ്ഥ ധാരണ ചെയ്ത് സുഖദായിയായിത്തീരണം. ആരുടേയും കുറവുകളെ കാണരുത്. പരസ്പരം വളരെ സ്നേഹത്തോടെ ഇരിക്കണം, അഭിപ്രായ വ്യത്യാസത്തിൽ വരരുത്.

2) മറ്റെല്ലാ കാര്യങ്ങളും ഉപേക്ഷിച്ച് ഒരേയൊരു ബാബയിൽ നിന്ന് ഗുണങ്ങൾ ഗ്രഹിക്കണം. സതോപ്രധാനമാകുന്നതിനുള്ള ലക്ഷ്യം വെക്കണം. ആരുടെ കാര്യവും കേൾക്കരുത്, നിന്ദ ചെയ്യരുത്. തത്തയെപ്പോലാകരുത്.

## വരദാനം - എന്റേത് എന്നതിനെ ബാബയിൽ സമർപ്പിക്കുന്ന നിരന്തര യോഗിയും സഹജയോഗിയുമായി ഭവിക്കട്ടെ!

ഏതു കുട്ടികൾക്കാണോ ഓരോ ശ്വാസത്തിലും ബാബയോട് സ്നേഹമുള്ളത് ഓരോ ശ്വാസത്തിലും ബാബാ ബാബാ എന്നുള്ളത് അവർക്ക് യോഗത്തിന് പരിശ്രമിക്കേണ്ടി വരില്ല. ഒരിക്കലും മുഖത്തിൽ നിന്ന് ഞാൻ എന്ന ശബ്ദം പുറത്ത് വരില്ല എന്നതാണ് ഓർമ്മയുടെ തെളിവ്. ബാബാ ബാബാ എന്ന് മാത്രം പുറത്ത് വരും. എന്റെ എന്നത് ബാബയിൽ സമർപ്പിതമാകും. ബാബ നട്ടെല്ലാണ്, ബാബ ചെയ്യിച്ചു, ബാബ സദാ കൂടെയുണ്ട്, ബാബ കൂടെയിരിക്കണം, കഴിക്കണം, നടക്കണം, ചുറ്റികറങ്ങണം..........ഈ ഇമർജ് രൂപം സ്മൃതിയിലുണ്ട് എങ്കിൽ പറയാം സഹജയോഗി.

## സ്ലോഗൻ - ഞാൻ ഞാൻ എന്ന് പറയുക അർത്ഥം മായയാകുന്ന പൂച്ചയെ ആഹ്വാനം ചെയ്യലാണ്.